പ്രതിവാരപ്രഭാഷണം (Sermon for the Week)

# ക്രിസ്തുവിന്റെ വിളി

വി. ലൂക്കോസ് 9:51—62

“അവൻ അവനോട്: മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ. നീ പോയി ദൈവരാജ്യം അറിയിക്ക എന്നു പറഞ്ഞു”

മൂന്നു പേർ കർത്താവിന്റെ വിളിയെ അഭിമുഖീകരിക്കുന്നതായി നാം ഇവിടെ കാണുന്നു. ഒന്നാമത്തെ ആൾ കർത്താവു വിളിക്കാതെ തന്നെ സ്വമേധയാ കർത്താവിനെ അനുഗമിക്കാമെന്നു പറയുന്നു. എന്നാൽ അയാൾ വേണ്ടത്ര ആലോചിച്ചിട്ടല്ല ഇറങ്ങിപ്പുറപ്പെട്ടതെന്നു മനസ്സിലാക്കിയിട്ടു അയാളുടെ നിശ്ചയത്തിൽ അന്തർഭവിച്ചിരിക്കുന്ന പ്രയാസങ്ങളെ കർത്താവു ചൂണ്ടിക്കാണിക്കുന്നു. “കുറുനരികൾക്കു കുഴിയും ആകാശത്തിലെ പറവജാതികൾക്കു കൂടും ഉണ്ടു്. മനുഷ്യപുത്രനോ തല ചായിപ്പാൻ സ്ഥലമില്ല” രണ്ടാമനെ കർത്താവു വിളിക്കയാണു് ചെയ്യുന്നതു്. അയാൾക്കു കർത്താവിനെ അനുഗമിക്കുന്നതിനു വിസമ്മതമില്ല. എന്നാൽ അല്പം കാലതാമസമുണ്ടു്. അയാളുടെ മരിച്ചുപോയ പിതാവിനെ സംസ്കരിച്ചിട്ടു വരാൻ അനുവാദം വേണം. മൂന്നാമത്തെ ആളും കർത്താവിനെ അനുഗമിപ്പാൻ തയ്യാറാണു്. എന്നാൽ ഒരു ചെറിയ തടസ്സം മാത്രമുണ്ടു്. വീട്ടിലുള്ളവരോടു യാത്ര പറഞ്ഞിട്ടുവരാൻ അനുവാദം വേണം. രണ്ടാമത്തെയും മൂന്നാമത്തെയും ആളുകളുടെ നില വളരെ സാമ്യമുള്ളതാണു്. കർത്താവിനെ അനുഗമിപ്പാനുദ്ദേശിക്കുന്നവർ സാമൂഹ്യകടപ്പാടുകൾക്കു എന്തു സ്ഥാനം കൊടുക്കണം എന്നുള്ള ചോദ്യമാണു് ഇവിടെ പ്രധാനമായി ആവിർഭവിക്കുന്നതു്. ആത്മീകമൂല്യങ്ങൾക്കു സാന്മാർഗ്ഗികമൂല്യങ്ങൾ കീഴ്പ്പെടേണ്ടതാകുന്നു എന്നുള്ളതാണു് ഈ ഭാഗത്തു നിന്നും നമുക്കു പഠിക്കുവാനുള്ള പ്രധാന പാഠം.

“മരിച്ചവർ തങ്ങളുടെ മരിച്ചവരെ കുഴിച്ചിടട്ടെ”. ആത്മീയമായി മരിച്ചവർ ശരീരപ്രകാരം മരിച്ചവരെ കുഴിച്ചിടട്ടെ. നിന്നെപ്പോലെ പ്രത്യേക വിളി ലഭിച്ച ഒരാൾക്കുള്ളതല്ല ആ കൃത്യം. മററുള്ളവർ അതു ചെയ്തുകൊള്ളും. നീ പോയി ദൈവരാജ്യം അറിയിക്ക. എന്നാണു് കർത്താവു ആ മനുഷ്യനോടു പറഞ്ഞതു്. കർത്താവിന്റെ വിളി—അതായതു ദൈവരാജ്യം അറിയിക്കുവാനുള്ള ആഹ്വാനം— ഒഴിവുകഴിവുകൾക്കു വിധേയമല്ലാത്തതും മററു സർവ്വത്തിനേക്കാൾ പരമപ്രാധാന്യമർഹിക്കുന്നതുമാകുന്നു. ആ വിളി ലഭിക്കുന്നവർക്കു യാതൊരുവിധത്തിലുള്ള സാമൂഹ്യപരമായ കടപ്പാടുകളും കേവലം ധാർമ്മികമായ താല്പര്യങ്ങളും തടസ്സമായി നിന്നുകൂടാ. “എന്നെ അനുഗമിക്ക” എന്നു കർത്താവു പറഞ്ഞപ്പോൾ ആ മനുഷ്യൻ യാതൊരു വിസമ്മതവും പ്രദർശിപ്പിച്ചില്ല. ഏററവും അത്യാവശ്യമായ ഒരു കടമ നിർവഹിച്ചിട്ടു വരാനുള്ള അനുവാദം മാത്രമാണു് അയാൾ ചോദിച്ചതു്. ഈ തടസ്സത്തിനു മുമ്പിൽ കർത്താവു തന്റെ ആജ്ഞയെ ആവർത്തിക്കുന്നില്ല എന്നുള്ളതു് ശ്രദ്ധേയമാണു്. ഈ സന്ദർഭത്തിൽ എന്താണു് ചെയ്യേണ്ടതെന്നു് അയാൾ തന്നെ ആലോചിച്ചു തീരുമാനിക്കുവാനുള്ള സ്വാതന്ത്ര്യം അയാൾക്കുണ്ടു്. വീട്ടിലേക്കു തിരിച്ചു പോകേണ്ടതാണെന്നു അയാൾക്കു ബോധ്യപ്പെടുന്ന പക്ഷം അങ്ങനെ ചെയ്യാവുന്നതാണു്. എന്നാൽ അയാൾ രൂപാന്തരപ്പെട്ടവനായി, ക്രിസ്തുവിന്റെ വിളി സ്വീകരിച്ചവനായി, പോകേണ്ടതാണു്. പോയാലും പോയില്ലെങ്കിലും ഒരു കാര്യം നിർബന്ധമാണു്. അയാൾ ദൈവരാജ്യം അറിയിക്കണം.

സാമൂഹ്യമായ കടപ്പാടുകളെ അവഗണിച്ചു പ്രവർത്തിക്കുവാനുള്ള മനോഭാവം നമ്മുടെ കർത്താവു പ്രദർശിപ്പിക്കയോ പഠിപ്പിക്കയോ ചെയ്തിട്ടില്ല. മുപ്പതുവയസ്സുവരെ താൻ സ്വഭവനത്തിൽ താമസിച്ചുകൊണ്ടു വേലചെയ്യുകയും പ്രശംസനീയമായ രീതിയിൽ തന്റെ ചുമതലകൾ നിറവേററുകയും ചെയ്തു. ക്രൂശിൽ കിടന്നപ്പോൾ പോലും തന്റെ മാതാവിനെക്കുറിച്ചുള്ള ചിന്ത തനിക്കുണ്ടായിരുന്നു. ആ അതിവേദനസ്സിലിടയിലും തന്റെ മാതാവിന്റെ സംരക്ഷണത്തിനുള്ള ഏർപ്പാടുചെയ്‌വാൻ താൻ ബദ്ധപ്പെട്ടു. എന്നാൽ ദൈവരാജ്യത്തിന്റെ വിളിയുണ്ടാകുമ്പോൾ യാതൊരുവനും സാമൂഹ്യകടപ്പാടുകൾക്കോ കേവലം ധാർമ്മിക താല്പര്യങ്ങൾക്കോ പ്രഥമ സ്ഥാനം കൊടുത്തുകൂടാ. ജഡരക്തങ്ങളോടാലോചിക്കുവാൻ കാത്തിരുന്നുകൂടാ. അപ്പോൾ അവന്റെ കർത്തവ്യം നിരുപാധികമായും പരിപൂർണ്ണമായും ആ വിളിക്കു തന്നെത്തന്നെ വിധേയമാക്കുക എന്നുള്ളതാണു്.

നമ്മുടെ കർത്താവിനാൽ വിളിക്കപ്പെട്ട ആ മനുഷ്യൻ ഒരുവിധത്തിലും ഒരു ചീത്തമനുഷ്യനായിരുന്നില്ല. ന്യായമായ കർത്തവ്യങ്ങൾ നിർവഹിച്ചുകൊണ്ടു ജീവിതം നയിച്ചിരുന്ന ഒരു മനുഷ്യനായിരുന്നു അയാൾ. എന്നാൽ അയാളുടെ ധാർമ്മികനില, ആദ്ധ്യാത്മികമൂല്യങ്ങൾക്കു അവ അർഹിക്കുന്ന സ്ഥാനം കൊടുക്കാൻ കഴിയാതവണ്ണം അയാളെ അശക്തനാക്കിത്തീർത്തു. സാമൂഹ്യകടപ്പാടുകളിലുള്ള ആത്മാർത്ഥമായ താല്പര്യവും ചുമതലബോധവും തന്നെയാണു് അയാളുടെ ആത്മീയവളർച്ചയ്ക്കും ചൈതന്യത്തിനും വിഘാതമായിത്തീർന്നതു്. പിശാചു് ഒരു നല്ലമനുഷ്യനെ ദൈവത്തിൽനിന്നും അകററുവാൻ ഉദ്ദേശിക്കുന്നെങ്കിൽ സാധാരണയായി ചെയ്യുന്നതു് അയാളെ ഒരു ചീത്തമനുഷ്യനാക്കിത്തീർക്കുകയല്ല. നേരെ മറിച്ചു ചില നല്ല കാര്യങ്ങളിൽ അയാളെ വ്യാപൃതനാക്കിത്തീർക്കുകയാണു. ദൈവത്തെ മറന്നിട്ടു ചെയ്യുന്ന കാര്യങ്ങൾ എത്ര നല്ലവയും നീതീകരിക്കത്തക്കവയും ആയാലും ക്രമേണ അവ നമ്മെ ദൈവത്തിൽ നിന്നകററിക്കൊള്ളുമെന്നും നാം അവയിൽ സംതൃപ്തിയടഞ്ഞുകൊള്ളുമെന്നും പിശാചിനറിയാം.

നമ്മുടെ കുടുംബജീവിതത്തിന്റെയും സാമൂഹ്യജീവിതത്തിന്റെയും ആത്മീയവശങ്ങളെപ്പററി നാം വേണ്ടത്ര ചിന്തിക്കാറുണ്ടോ? നമ്മുടെ ധാർമ്മിക താല്പര്യങ്ങളെയെല്ലാം നാം പരിപൂർണ്ണമായി ആദ്ധ്യാത്മികതാല്പര്യങ്ങൾക്കു വിധേയമാക്കാറുണ്ടോ? ഇല്ലെങ്കിൽ നമ്മുടെ ജീവിതം ക്രിസ്തുവിനു സാക്ഷ്യം വഹിക്കുന്നതായി തീരുവാൻ പ്രയാസമാണു. നമ്മുടെ ജീവിതത്തിന്റെ പരമോദ്ദേശം സാമൂഹ്യചുമതലകൾ നിർവഹിക്കുക എന്നുള്ളതല്ല; അവയിൽ കൂടെയെല്ലാം ദൈവവുമായുള്ള കൂട്ടായ്മ കണ്ടെത്തി അതിൽ വളർന്നു വരികയും ദൈവരാജ്യം അറിയിക്കുകയുമാണു്. ഈ പരമോദ്ദേശ പ്രാപ്തിയിൽ നിന്നും നമ്മെ പിന്തിരിക്കുന്ന കാര്യങ്ങൾ എത്ര തന്നെ നല്ലവയും നീതീകരിക്കത്തക്കവയും ആയാലും അവയെല്ലാം നാം തട്ടിമാററി മുമ്പോട്ടുപോകേണ്ട തടസ്സങ്ങളാണു്. നാടും വീടും തൊഴിലും ഉപേക്ഷിച്ചു എല്ലാവരും ദൈവരാജ്യത്തിന്റെ സുവിശേഷം പ്രസംഗിക്കുവാൻ ഇറങ്ങി പുറപ്പെടണമെന്നല്ല

---

ങ്ങളെയുള്ള പ്രശ്നങ്ങൾ സമുദായതത്പരരുടെ താല്പര്യപൂർവമായ ശ്രദ്ധ അർഹിക്കുന്നവയാണു്. അവയുടെ പരിഹാരം സണ്ടേസ്കൂൾ പ്രവർത്തനത്തിന്റെയും സഭാജീവിതത്തിന്റെയും ഐശ്വര്യനിദാനമായിത്തീരുമെന്നുള്ളതിനു സംശയമില്ല.

# വിശുദ്ധദീപം

## ബാലകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻ തരകൻ)

### ജറൂസലേം

പാട്ടിതുപാടിപ്പുതുക്കെപ്പുതുക്കെയാ-
പ്പർവതമേറിനാൻ ശ്രീയേശുനാഥനും
പീഠത്തിൽ തൻ സഹയാത്രക്കാർ സ്ഥാപിച്ച
കൂടാരമൊന്നിലന്നാക്കൊച്ചുതമ്പുരാൻ
വിശ്രമിച്ചീടവേ തന്തിരുനേത്രങ്ങൾ
വിശ്രുതമാം ജർശലേമിൽപ്പാഞ്ഞെത്തി
തങ്കക്കതിരവനാപ്പുണ്യപത്തനം
തങ്കരംകൊണ്ടു തലോടിമിനുക്കവേ
മന്നവനാകിയ ഹേറോദുതന്നുടെ
മാർബിൾക്കളിത്തേരു കണ്ടാനിമ്മാനുവേൽ
അങ്ങൊരു കുന്നിന്മേലാമന്നവൻ തീർത്ത
തുംഗമാസൗധവും ഗോപുരവും നിന്നു
പിത്തളത്തൊപ്പിയുമായസച്ചട്ടയും
പൂണ്ടു റോമാഭടർ തത്ര കാവൽനിന്നു.
മംഗളരൂപനാം യേശുവിൻ നേത്രങ്ങ-
ളങ്ങെങ്ങും തങ്ങിയില്ലൽഭുതംകൊണ്ടില്ല.
വിഖ്യാതിയാർന്നൊരൊലിവിൻമലയുടെ
നേർക്കു, തൻ മുമ്പിലായ്പ്പട്ടണമധ്യത്തിൽ
ശുദ്ധാതിശുദ്ധസ്ഥലത്തെ രക്ഷിച്ചുകൊ-
ണ്ടത്യന്ത കാന്തിയോടുത്തുംഗമായ് നിന്ന
കാഞ്ചനാച്ഛാദനം ക്രിസ്തുവിൻ ചിത്തത്തെ
സഞ്ചിതകൗതുകമാക്കി പ്രശോഭിച്ചു.
വിശ്വാഭിവന്ദ്യമാമാസ്ഥലം ശില്പികൾ
സ്പർശിക്കാതുള്ളൊരു പാവനപ്രസ്തരം.
വിശ്വാസികൾക്കു പിതാവാകുമബ്രഹാം
വാത്സല്യമേറും തന്നോമൽക്കുമാരനെ-
ശാന്തനാമിസ്സാക്കിനെക്കൊണ്ടുപോയതാ-
പ്രസ്തരത്തിങ്കലേക്കല്ലീ ബലിക്കായി.
പണ്ടജ്ജലപ്രളയത്തിലാ നോഹിന്റെ
പെട്ടകം വന്നുറച്ചതുമങ്ങല്ലീ
പ്രാമുഖ്യമിമ്മട്ടിലാർജ്ജിച്ചോരദ്രിക്കിൽ
പ്രാക്തനവൃത്താന്തമോർമ്മിച്ചു ശ്രീയേശു.
മേഷത്തെപ്പാലിച്ച ദാവീദു, രാജാവായ്
വർഷങ്ങളായിരത്തഞ്ഞൂറിനു മുമ്പ്
ഘോരമാം യുദ്ധംനടത്തിയന്നാടിനെ-
പ്പോരം പണിപ്പെട്ടു തൻ കീഴിൽ ചേർത്തതും
"ശാന്തിനഗര"മെന്നർത്ഥം വരും, യെറു-
ശാലേമെന്നുള്ള പേരന്നാട്ടിനിട്ടതും
തത്രവിളങ്ങിയ പുണ്യമാം പാറമേൽ
പാർത്ഥിവൻ സോളമൻ പള്ളി നിർമ്മിച്ചതും
പിന്നീടെജിപ്തു ഭരിച്ച മഹാദുഷ്ട-
മന്നവന്മാരും "നിനവ"നൃപാലരും
"ബാബിലോണി"ന്റെ സിംഹാസനം കാത്തോരും
സേനാസമൂഹത്തെ വിട്ടാപ്രദേശത്തെ
സംഗരംകൊണ്ടു പരം നശിപ്പിച്ചതും
ക്രൂരനായുള്ള "നെബുക്കദ്നേസാർ"
ജർശലേമന്ത്യത്തിൽ തട്ടിത്തകർത്തതും
പാവനമാം ദേവഗേഹമിടിച്ചതും
പലവങ്ങളും യൂദരെക്കൊണ്ടുപോയതും
ഒട്ടേറെനാളാപ്പരിപൂതമാകിന
പട്ടണം ശൂന്യമായിട്ടു കിടന്നതും
ബാലനാണെങ്കിലും യേശുവിൻ ബുദ്ധിയിൽ
പൊന്തിവന്നാക്കാലസംഭവമെന്നപോൽ.

---

(5-ാം പേജിൽനിന്നു തുടർച്ച)

ത്തായിസാർ പറഞ്ഞു:

"ഇതാ, കുറെ നല്ല വരിക്കച്ചക്കപ്പഴം. ഇതിൽ രണ്ടു ചുള തന്നാട്ടെ. ഇപ്പോൾ നല്ല വിശപ്പുണ്ടല്ലൊ. അതുകൊണ്ട് ഈയാണ്ടിൽ നോമ്പുവീടികയ്ക്കും കൂടുതൽ രുചി കാണും." ഭാര്യ ചാരിതാർത്ഥ്യമധുരിമ ഓളംവെട്ടുന്ന ഒരു മന്ദഹാസത്തോടെ തന്റെ പ്രിയതമനെ അഭിനന്ദിച്ചു.

---

ഇതിന്റെ അർത്ഥം. അങ്ങനെ വിളിയുള്ളവർ അങ്ങനെതന്നെ ചെയ്യട്ടെ. എന്നാൽ എല്ലാവരും തന്നെ അവരവരുടെ സ്ഥാനങ്ങളിലും നിലകളിലും ആധ്യാത്മികമൂല്യങ്ങൾക്കു പ്രഥമസ്ഥാനം നൽകിക്കൊണ്ടു ജീവിക്കണം. ജീവിതം മുഴുവനും ദൈവരാജ്യപ്രചരണത്തിനുള്ള ഉദ്യോഗമായി ഗണിച്ചു ആ ഉദ്ദേശം മുൻനിറുത്തിക്കൊണ്ടു എല്ലാ കാര്യങ്ങളും ചെയ്യണം. അതാണു ക്രിസ്തുവിന്റെ വിളിയുടെ അർത്ഥം.

## ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂൾ സമാജവാർഷികം

ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂൾ സമാജത്തിന്റെ വാർഷിക സമ്മേളനം ഈ ആണ്ടിൽ വാകത്താനത്തു വലിയപള്ളിയിൽവെച്ച് മേടമാസം 17-ാംനു ഞായറാഴ്ച, നി. വ. ദി. മ. ശ്രീ മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ കൊണ്ടാടിയിരിക്കുന്നു

വാർഷികസമ്മേളനത്തോടനുബന്ധിച്ച് സാധാരണ നടത്തപ്പെടുന്ന അദ്ധ്യാപകപരിശീലനക്ലാസ് മേടമാസം 8-ാംനു മുതൽ 16-ാംതീയതിവരെയുള്ള ദിവസങ്ങളിൽ റവ. ഫാദർ കെ. ഡേവിഡ് ബി. എ.ബി. ഡി, റവ. ഫാദർ പി. ഈ. ദാനിയേൽ ബി. എ. ബി. ഡി, ശ്രീമാന്മാരായ എം. വി. ഏബ്രഹാം ബി. എ. എൽ. റ്റി., സി. ഈ ജോർജ്ജ് ബി. എ. എന്നിവരുടെ നേതൃത്വത്തിൽ നടത്തപ്പെട്ടു. ഈ ക്ലാസ്സുകളിൽ കുണ്ടറ, ചാത്തന്നൂർ, കല്ലൂപ്പാറ, കവിയൂർ ആദിയായ വിദൂര ഇടവകകളിൽനിന്നും സമീപഇടവകകളിൽനിന്നുമായി ഏകദേശം എഴുപതോളം അദ്ധ്യാപകർ പങ്കെടുത്തിരുന്നു. സമ്മേളനദിവസം രാവിലെ ബാവാതിരുമനസ്സുകൊണ്ട് വി. കുർബാന അർപ്പിക്കയും അദ്ധ്യാപകരിൽ ഭൂരിഭാഗംപേരും വി. കുർബാന അനുഭവിക്കുകയും ചെയ്തു. ഉച്ചതിരിഞ്ഞ് രണ്ടരമണിയോടുകൂടി നടന്ന പൊതുയോഗത്തിൽ ബാവാ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷം വഹിച്ചു. ജനറൽസെക്രട്ടറി വായിച്ച റിപ്പോർട്ടിൽ പ്രസ്തുത സമാജത്തിന്റെ കഴിഞ്ഞ ഒരുവർഷകാലത്തെ പ്രവർത്തനചരിത്രം രേഖപ്പെടുത്തിയിരുന്നു. തുട

(ശേഷം 12-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ അപ്പൊ. പ്ര. 18. 1—11**

കൊരിന്തുനഗരം ഒരു വലിയ വാണിജ്യകേന്ദ്രവും അസാന്മാർഗ്ഗിക ജീവിതത്തിനു കുപ്രസിദ്ധി നേടിയ ഒരു പട്ടണവും ആയിരുന്നു. 1. കൊരി 2. 3ൽ നാം വായിക്കുംപ്രകാരം മനസ്സന്തോഷമില്ലാതെയാണ് പൗലൂസ് അപ്പൊസ്തലൻ അവിടെ എത്തിയതു. അതൻസിൽ തനിക്കുണ്ടായ അനുഭവങ്ങൾ കൊരിന്തിലെ അസാന്മാർഗ്ഗികരീതികൾ, മക്കദൊന്യസഭകളെപ്പറ്റിയുള്ള വിചാരം, തന്റെ ഏകാന്തത ഇവയെല്ലാം അതിനു കാരണമായി കാണാം. തന്റെ തത്വശാസ്ത്രങ്ങളൊന്നും അതൻസിൻ ഫലപ്രദമായില്ല എന്ന ബോധത്തോടെയാണ് അദ്ദേഹം കൊരിന്തിലെത്തിയതു്. എന്നാൽ പതിനെട്ടുമാസക്കാലം നിരന്തരമായി വേലചെയ്യുന്നതിനു ലഭിച്ച ഒരു വിസ്തൃതവയലായിരുന്നു കൊരിന്തു്. ശീലാസിന്റെയും തിമോഥെയൊസിന്റെയും ആഗമനം അദ്ദേഹത്തെ കൂടുതൽ ഉത്സുകനും സുവിശേഷഘോഷണത്തിൽ കൂടുതൽ ശുഷ്കാന്തിയുള്ളവനും ആക്കി. കൊരിന്തിലും അദ്ദേഹത്തിനെതിർപ്പ് നേരിടേണ്ടിവന്നു എന്നതു സ്മരണീയമാണ്. യഹൂദന്മാരുടെ എതിർപ്പ് അദ്ദേഹത്തെ കുണ്ഠിതനാക്കി എങ്കിൽ രാത്രിയിൽ ഉണ്ടായ കർത്താവിന്റെ ദർശനം അദ്ദേഹത്തെ കൂടുതൽ പ്രവർത്തനനിരതനാക്കി. അപ്പൊസ്തലനെപ്പോലെ നമുക്കും ജീവിതത്തിൽ പല വേലിയേറ്റവും ഇറക്കവുമുണ്ടാകും. ആ സമയത്തൊക്കെയും രക്ഷകനായ യേശുവിന്റെ ദിവ്യസഖിത്വം നമുക്കുണ്ടെന്നുള്ള ബോധം നമ്മെ ധൈര്യശാലികളാക്കേണ്ടതാണ്.

**ചൊവ്വാ. അപ്പൊ പ്രവ. 18 12-22**

ദേശാധിപതിയായ ഗല്ലിയോന്റെ അടുക്കൽ പൗലൂസിനെപ്പറ്റി യഹൂദന്മാർ പരാതിപ്പെട്ടു എങ്കിലും ആ ഭരണാധികാരി അതിനു ചെവി കൊടുക്കുവാൻ വിസമ്മതിച്ചു. ക്രിസ്തുമതത്തിന്റെ യഥാർത്ഥസ്വഭാവം എന്താണെന്നറിവാനുള്ള അവസരം ഈ അലക്ഷ്യഭാവത്താൽ അദ്ദേഹം നഷ്ടപ്പെടുത്തുകയാണ് ചെയ്തതു്. "വചനത്തേയും നാമങ്ങളേയും" പറ്റികേൾക്കുന്നതിനു അദ്ദേഹത്തിനു ക്ഷമയില്ലാതിരുന്നതിനാൽ പൗലൂസ് പ്രസംഗിക്കുവാൻ ഭാവിച്ചെങ്കിലും അദ്ദേഹത്തെ തടഞ്ഞു. വിട്ടയച്ചു. അങ്ങിനെ യഹൂദന്മാരുടെ ശ്രമം പാഴാകുകയാൽ സ്വതന്ത്രമായി തന്റെ ജോലി തുടരുവാൻ പൗലൂസിനു സൗകര്യം ലഭിച്ചു. അദ്ദേഹം ഏതാനും നാളുകൾ കൂടി അവിടെ താമസിച്ചു് വേണ്ട ക്രമീകരണങ്ങൾ എല്ലാം ചെയ്തിട്ടു യെറുശലേമിലേക്കും അവിടെ നിന്നും അന്ത്യോക്യായിലേക്കും പോയി. അങ്ങനെ രണ്ടാമത്തെ മിഷ്യനറി യാത്ര പര്യവസാനിച്ചു. ഈ പര്യടനത്തിലുണ്ടായ അൽഭുതകരമായ അനുഭവങ്ങളെപ്പറ്റി കേട്ടവർ തീർച്ചയായും വിസ്മയിച്ചിരിക്കാം.

നമ്മുടെ ജീവിതത്തിലുണ്ടാകുന്ന ചില വലിയ അവസരങ്ങൾ, വിധിനിർണ്ണായകമായ ചില സന്ദർഭങ്ങൾ—അവ കടന്നുപോയി കഴിഞ്ഞതിനു ശേഷം മാത്രമാണ് നാമറിയുക. അതുകൊണ്ടു എല്ലാക്കാര്യങ്ങളിലും വളരെ സൂക്ഷ്മദൃക്കുകളായിരിക്കേണ്ട ആവശ്യം അത്യധികമാകുന്നു.

**ബുധൻ. അപ്പൊ. പ്ര. 19. 1-20.**

അപ്പൊസ്തലൻ തിരികെ അന്ത്യോക്യയിൽ എത്തിയിട്ടു് അധികം വിശ്രമിച്ചു എന്നു തോന്നുന്നില്ല. ഇത്തവണ അദ്ദേഹത്തിന്റെ ലക്ഷ്യം എഫേസോസ് ആയിരുന്നു. ആസ്യയിലെ നഗരങ്ങളിൽ സർവപ്രാധാന്യം അർഹിച്ചിരുന്ന ഒരു നഗരമാണ് എഫെസോസ്. യവനതത്വജ്ഞാനത്തിന്റെ ജന്മദേശം, അർത്തെമിസ് ദേവിയുടെ നാമത്തിൽ സ്ഥാപിതമായ മനോഹരക്ഷേത്രസങ്കേതം, ആഭിചാരവിദ്യകൾക്കു പ്രസിദ്ധികേട്ട സ്ഥലം, എന്നിങ്ങനെ പല പ്രകാരത്തിൽ പ്രാധാന്യമർഹിച്ചിരുന്ന നഗരമായിരുന്നു അതു്. അവിടെ സ്ഥിരപ്രതിഷ്ഠ ലഭിച്ചിരുന്ന പൈശാചികശക്തികളെ എതിർക്കേണ്ടതിന്റെ ആവശ്യകത അപ്പൊസ്തലൻ നല്ലതുപോലെ ഗ്രഹിച്ചു. സുവിശേഷപ്രചരണത്തിനു് സഹായകമാകാവുന്ന ഒരു കേന്ദ്രസ്ഥാനമാണ് അതെന്നും അദ്ദേഹം മനസ്സിലാക്കി. തന്മൂലം ഏകദേശം രണ്ടു വർഷത്തോളം അദ്ദേഹമവിടെ വസിച്ചു് സുവിശേഷപ്രചരണത്തിൽ ശ്രദ്ധിച്ചു. സ്കേവായുടെ പുത്രന്മാർ യേശുവിന്റെ പരിശുദ്ധനാമമുപയോഗിച്ചു ദുരാത്മാക്കളെ പുറപ്പെടുവിക്കാനുള്ള ശ്രമം നന്മതിന്മകളുടെ പ്രതികൂലശക്തികൾ തമ്മിലുള്ള പോരാട്ടത്തിനു ഉദാഹരണമാകുന്നു. ആ സംഭവവും കർത്താവായ യേശുവിന്റെ നാമം മഹത്വപ്പെടുന്നതിനാണ് ഇടയാക്കിയതു്. പാപത്തിനുള്ള ഏകപരിഹാരം ക്രിസ്തുവനെ രക്ഷകനെന്നു പ്രഖ്യാപിക്കുന്ന സുവിശേഷം മാത്രമാകുന്നു. എന്നാൽ ആ സുവിശേഷം അതിന്റെ സർവശക്തിയിലും അറിയപ്പെടണമെങ്കിൽ യഥാർത്ഥമായി യേശുവിൽ വിശ്വസിച്ചു് അറിഞ്ഞിട്ടുള്ളവർ അവനെ പ്രഖ്യാപിക്കേണ്ടതാവശ്യമാകുന്നു.

**വ്യാഴം അപ്പൊ. പ്ര. 19. 23-41.**

യാഥാർത്ഥ്യസംപൂർണ്ണമായ മതം വിപ്ലവകാരണമായി ഭവിക്കാം. കർത്താവിന്റെ വചനം ശക്തിയോടെ വ്യാപിച്ചു് പ്രബലപ്പെട്ടതു് സ്ഥാപിതതാല്പര്യങ്ങളേയും വ്യാപാരത്തേയും കാര്യമായി സ്പർശിച്ചു. ഫിലിപ്പിയയിലെന്നപോലെ എഫെസൊസിലും അതിന്റെ പ്രത്യാഘാതങ്ങൾ ദൃശ്യമായി. ദെമേത്രിയോസ് എന്ന തട്ടാൻ ഈ പുതുമതത്തിന്റെ പ്രചരണം തന്റെ തൊഴിലിനെ പ്രതികൂലമായി ബാധിക്കുന്നു എന്നു കണ്ടപ്പോൾ ഒരു തൊഴിലാളിസംഘടനതന്നെരൂപീകരിച്ചു് പൗലൂസിനെ എതിർത്തു. പൗലൂസിന്റെ അക്ഷീണയത്നങ്ങൾ തങ്ങളുടെ ആദായമാർഗ്ഗത്തെ ദോഷകരമായി സ്പർശിച്ചതായിരുന്നു എതിർപ്പിനു കാരണമെങ്കിലും ഇതര കാര്യങ്ങൾപറഞ്ഞാണ് നഗരവാസികളുടെ അനുകൂല്യംനേടുന്നതിനയാൾ ശ്രമിച്ചതു്. അതിന്റെ ഫലമെന്തായിരുന്നുവെന്നു് ഗ്രന്ഥകർത്താവു് സവിസ്തരമെഴുതുന്നുണ്ടു്. ക്രിസ്തുവിന്റെ ഇഷ്ടപ്രകാരമുള്ള ജീവിതം നയിക്കുന്നതിനു് നാം ഏതെങ്കിലും ജോലിയോ ആദായമാർഗ്ഗങ്ങളോ ഉപേക്ഷിക്കേണ്ടതുണ്ടോ?

**വെള്ളി. അപ്പൊ. പ്രഃ 20. 17—38.**

പൗലൂസ് എഫെസൊസ് വിട്ടതിനു ശേഷം ഏകദേശം ഒരു സംവത്സരം അദ്ദേഹം യാത്രയിൽകഴിച്ചു പെന്തിക്കൊസ്തി പെരുനാളിനു മുമ്പായി യെരുശലേമിലെത്തുവാൻ അദ്ദേഹം ബദ്ധപ്പെട്ടതിനാൽ എഫെസ്യൻ സഭയിലെ മൂപ്പന്മാരെ മിലേത്തൊസിലേക്ക് വരുത്തി തന്റെ അന്ത്യസന്ദേശം അവരെ ഭരമേല്പിച്ചു. അപ്പൊസ്തലൻ എത്ര ആത്മാർത്ഥതയോടും ഹൃദയനിറവോടുംകൂടിയാണ് തന്റെ സേവനം നടത്തിയതെന്നു വിവരിച്ചിട്ടു് സഭാദ്ധ്യക്ഷന്മാരായ അവർ എപ്രകാരം വർത്തിക്കണമെന്നു് നിർദ്ദേശിക്കുന്നു. ഇനിയും അവരെ താൻ കാണുകയില്ലെന്നും സഭയ്ക്കു ബാഹ്യവും ആന്തരികവുമായ ശത്രുക്കളെ നേരിടേണ്ടിവരുമെന്നും അദ്ദേഹമറിയുന്നു. എന്നാൽ അവയ്ക്കെല്ലാമെതിരായി ദൈവം ശക്തനാണെന്നും അദ്ദേഹമറിയുന്നു.

ആത്മീകാധികാരമുള്ളവരും ക്രിസ്തീയജോലിയിൽ വ്യാപൃതരായിരിക്കുന്നവരും ശ്രദ്ധാപൂർവം വായിക്കേണ്ട

# ക്രിസ്തീയദൗത്യം

## വൈദികപരിശീലനകേന്ദ്രങ്ങളുടെ കർത്തവ്യം

(അടുത്തയിട തിരുവനന്തപുരത്തുള്ള കേരള യുണൈറ്റെഡ് തിയോളജിക്കൽ സിമ്മനാരിയുടെ വാർഷികദിനസമ്മേളനത്തിൽ ദിവാൻ ബഹദൂർ കെ. മാത്തൻ (ബാംഗ്ളൂർ) ചെയ്ത പ്രസംഗത്തിന്റെ സംഗ്രഹമാണു താഴെ ചേർക്കുന്നതു്.)

ക്രൈസ്തവസഭ നമ്മുടെ ഈ നാട്ടിൽ കഴിഞ്ഞ 19 ശതവർഷങ്ങളായി നിലനിന്നുവരുന്നു. കാലാകാലങ്ങളിൽ അതു് ആന്തരികമായും ബാഹ്യമായും പലവിധമായ വ്യതിയാനങ്ങൾക്കു് നിദാനമായിത്തീർന്നു. എന്നാൽ കഴിഞ്ഞ ഏതാനും വർഷങ്ങളിൽ സംഭവിച്ച പരിവർത്തനങ്ങൾ അതീവ ശ്രദ്ധേയമാണു്. സഭയിൽ ദൃശ്യമായ പുതിയലക്ഷണങ്ങളിൽ ചിലവയെപ്പററി ഞാൻ ചുരുക്കത്തിൽ പ്രതിപാദിച്ചുകൊള്ളട്ടെ

ഈ രാജ്യവിഭാഗത്തിലെ ക്രൈസ്തവർക്കു് ധനപരവും ഭൗതികവുമായി ഉണ്ടായിട്ടുള്ള അത്ഭുതപൂർവമായ അഭിവൃദ്ധിയാണു് പ്രഥമമായി നമ്മുടെ ശ്രദ്ധയെ ആകർഷിക്കുന്നതു്. ഒരു കാലത്തു ക്രിസ്ത്യാനികൾ ലളിതജീവിതം നയിക്കുന്ന കർഷകരും ചെറിയ ചെറിയ കച്ചവടക്കാരുമായിരുന്നു. ഇന്നാകട്ടെ, ആ നിലയിൽ നിന്നുയർന്നുകഴിഞ്ഞ ക്രൈസ്തവസമൂഹത്തിൽ അനേകം നാഗരികജനങ്ങളെയും വലിയ ശമ്പളങ്ങൾ വാങ്ങുന്ന ഉദ്യോഗസ്ഥന്മാരെയും ബാങ്കറന്മാരെയും വ്യവസായ വിദഗ്ദ്ധന്മാരെയും ദർശിക്കാം. അവരുടെ സന്താനങ്ങൾക്കു ഉന്നത വിദ്യാഭ്യാസം നൽകപ്പെടുന്നു. ആധുനിക പരിഷ്കാരത്തിന്റെ ഫലമായ സുഖസൗകര്യങ്ങൾ അവരുടെ ഗൃഹങ്ങളിൽ സജ്ജീകരിച്ചിരിക്കും. കർഷകർ ഉല്പാദിപ്പിക്കുന്ന ഭക്ഷ്യോല്പാദനങ്ങൾക്കു് നല്ലവിലയുണ്ടു്. തൽഫലമായി അവ പിറവു കർഷകർ സമ്പത്തു വർദ്ധിപ്പിക്കുന്നു. മലബാറിലെ ക്രൈസ്തവർക്കുണ്ടായിട്ടുള്ള അഭിവൃദ്ധി, ജോവാശ്, ഉസ്സീയാ എന്നീരാജാക്കന്മാരുടെകാലത്തു് ഇസ്രായേലിലും യഹൂദിയയിലുമുണ്ടായ അഭിവൃദ്ധിക്കു സദൃശമാണു്. യഹൂദന്മാരുടെ കാലത്തെന്നപോലെ തന്നെ, സാമ്പത്തികമായ പുരോഗതി ധാർമ്മികമാനദണ്ഡങ്ങളുടെ അധഃപതനത്തിനു വഴി തെളിച്ചു. ഇന്ത്യയുടെ വിവിധഭാഗങ്ങളിൽ അവരവരുടെ സേവനരംഗങ്ങളിൽ ക്രിസ്തീയജീവിതം നയിക്കുന്നവരായി, വിശ്വാസത്തിനു സാക്ഷ്യം വഹിച്ചുകൊണ്ടു് ജീവിക്കുന്നവരായ, അനേകം സ്ത്രീപുരുഷന്മാരുണ്ടെന്നുള്ള വസ്തുത ഞാൻ ഇവിടെ വിസ്മരിക്കുന്നില്ല. എന്നാൽ, പൊതുവേ നോക്കുമ്പോൾ സ്ഥിതിഗതികൾ വഷളായിട്ടുണ്ടെന്നുള്ളതു് തർക്കമററസംഗതിയാണു്. ധനം ആർജ്ജിക്കുന്നതിലുള്ള അത്യാസക്തി അമിതലാഭത്തിനും കരിഞ്ചന്തക്കും വഴിയൊരുക്കി. കൈക്കൂലിയും അഴിമതിയും, അക്രൈസ്തവരുടെഇടയിലെന്നപോലെ ക്രൈസ്തവ ഉദ്യോഗസ്ഥന്മാരുടെഇടയിലും വിഹരിക്കുന്നതായി പറയപ്പെടുന്നു. യുദ്ധസേവനം കഴിഞ്ഞുതിരിച്ചുവന്ന യുവാക്കന്മാർ വളരെയധികം ധനംമാത്രമല്ല' ധാരാളച്ചെലവുശീലവും ജീവിതദൂഷ്യവും കൂടെക്കൊണ്ടുപോന്നു. മദ്യപാനാസക്തി പടർന്നുപിടിച്ചിട്ടുണ്ടു. ലൈംഗിക ജീവിതവൈകല്യം വളരെ വർദ്ധിച്ചതായി പറയപ്പെടുന്നു. പഴയനിയമകാലത്തെപ്രവാചകന്മാരെപ്പോലെ, സഭയിലെ പുരോഹിതന്മാർ ധൈര്യസമേതം, ഈദൃശങ്ങളായ ജീവിതദൂഷ്യങ്ങളെ വിമർശിക്കുകയും മാനസാന്തരപ്പെടുന്നതിനു് ഉൽബോധിപ്പിക്കുകയും ചെയ്യുവാൻ ധൈര്യപ്പെടുമോ എന്നതാണു് പ്രശ്നം. അതോ, എളുപ്പവഴി തെരഞ്ഞെടുത്തു്, ഏതാനും പ്രാർത്ഥനായോഗങ്ങൾ നടത്തി, ധനികരോടും സ്വാധീനശക്തിയുള്ളവരോടും സഖിത്വം പുലർത്തി, നമ്മുടെ ജീവിതവിളിയെയും ക്രിസ്തുവിനെയും അപകീർത്തിപ്പെടുത്തുന്ന സാന്മാർഗ്ഗികാധഃപ്പതനത്തിന്റെ മുമ്പിൽ മൗനവ്രതമാചരിക്കുവനാണോ അവർ ഉദ്യുക്തരായിരിക്കുന്നതു്? കാലത്തും അകാലത്തും, ശാസിക്കുന്നതിനും ഉപദേശിക്കുന്നതിനും സ്നേഹത്തോടും ദീർഘക്ഷമയോടും അവരെ ഉൽബോധിപ്പിച്ചു് നേർപഥത്തിൽ നയിക്കുന്നതിനും നിങ്ങൾ സന്നദ്ധരാകയില്ലയോ? നിങ്ങളുടെ ജീവിതവൃത്തിയെപ്പററി നിങ്ങൾ കണക്കു സമർപ്പിക്കേണ്ടുന്ന ആ ഗംഭീരവും ഭയങ്കരവുമായ നാഴികയെപ്പററി അനുസ്മരിക്കുക

സഭയിൽനിന്നു് തെന്നി അകന്നുകൊണ്ടിരിക്കുന്ന യുവജനങ്ങളെപ്പററിയാണു് അടുത്തതായി ഞാൻ പ്രസ്താവിക്കുന്നതു്. ഇതും ഒരു പൊതുപ്രസ്താവനയാണു്. ഇതിനും പല വ്യത്യസ്തതകളും കണ്ടേക്കാം. ഭൗതിക സംസ്കാരത്തിന്റെ സംഘട്ടനംമൂലം ആത്മീകാവശ്യങ്ങളെ സംബന്ധിച്ചും മതത്തെ സംബന്ധിച്ചുമുണ്ടായിട്ടുള്ള അനാസ്ഥയാണു് ഈ ഒഴുകിപ്പോക്കിനു ഒരു കാരണം. നമ്മുടെ പൂർവികന്മാരുടെ ലളിതവും ലഘുവുമായ വിശ്വാസസംഹിത നമ്മുടെ യുവജനങ്ങൾക്കു് ഒട്ടുംതന്നെ തൃപ്തികരമായി അനുഭവപ്പെടുന്നില്ലെന്നതാണു് മറെറാരു കാരണം. ബൈബിളും ശാസ്ത്രീയ പര്യവേഷണഫലങ്ങളും തമ്മിലുണ്ടെന്നു വിചാരിക്കപ്പെടുന്ന വൈരുദ്ധ്യങ്ങൾ യുവജനങ്ങളുടെ മനസ്സിൽ വളർത്തിയിട്ടുള്ള സംശയങ്ങളും ചോദ്യങ്ങളും നിവാരണം ചെയ്യുന്നതിനു് സൺഡേസ്കൂളിലും വേദപാഠക്ലാസ്സുകളിലും ലഭിച്ച ബൈബിൾ വിജ്ഞാനവും വിശ്വാസപ

---

ഒരു പ്രഭാഷണമാണിതു്. അപ്പൊസ്തലന്റെ വർത്തനാരീതിയിൽനിന്നു് നമുക്കു വിലയേറിയ പല പാഠങ്ങൾ പഠിപ്പാനുണ്ടു് ആധുനിക സാഹചര്യത്തിൽ ആത്മീകമൂല്യങ്ങൾക്കുള്ള സർവപ്രാധാന്യതയെപ്പററി നമുക്കുള്ള ബോധം ഇനിയും സുദൃഢമാകേണ്ടതായിട്ടല്ലയോ ഇരിക്കുന്നതു്.

ശനി അപ്പൊ. പ്ര: 21.17—36.

യെരൂശലേമിലേക്കുള്ള യാത്രാവിവരണം 21-ാം അദ്ധ്യായം ആദ്യഭാഗത്തു നാം വായിക്കുന്നുണ്ടു്. അപ്പൊസ്തലൻ യരൂശലേം സമീപിക്കുംതോറും അപകടസൂചനകൾ അദ്ദേഹത്തിനു ലഭിച്ചുകൊണ്ടിരുന്നു. എങ്കിലും അദ്ദേഹം തന്റെ രക്ഷകനെപ്പോലെ ലക്ഷ്യത്തിൽനിന്നു വ്യതിചലിക്കാതെ തന്നെ യാത്ര തുടർന്നു. അപ്പൊസ്തലനു് യെരൂശലേം സഭയിൽ ഹാർദ്ദമായ സ്വീകരണം ലഭിച്ചു. എന്നാൽ മോശൈകന്യായപ്രമാണം പാലിക്കേണ്ട ആവശ്യമില്ലെന്നു് പഠിപ്പിച്ചു എന്ന ആരോപണം യഹൂദന്മാർ അദ്ദേഹത്തിനെതിരായി കൊണ്ടുവന്നു അതു വെറും വ്യാജമായിരുന്നു. അതുകൊണ്ടു തന്റെ നില തെളിയിക്കുന്നതിനു് ഓർത്തഡോക്സ് യഹൂദമര്യാദപ്രകാരം ചില കർമ്മങ്ങൾ അനുഷ്ഠിക്കുവാൻ അദ്ദേഹം നിർബന്ധിതനായി. എങ്കിലും അതുകൊണ്ടൊന്നും കാര്യസാദ്ധ്യമുണ്ടായില്ല. തീവ്രവാദികളായ യഹൂദന്മാർ നയിച്ച പ്രക്ഷോഭണഫലമായി നഗരം മുഴുവൻതന്നെ പൗലൂസിനെതിരായി എഴുന്നേററു. റോമാ പടയാളികളുടെ അഭാവത്തിൽ അദ്ദേഹം വധിക്കപ്പെടുന്നതിനുതന്നെ എളുപ്പമുണ്ടായിരുന്നു.

ദൈവദർശനം ലഭിച്ച മനുഷ്യർ പരദൃഷ്ടിയിൽ പലപ്പോഴും അപകടകാരിയായി കാണപ്പെട്ടിട്ടുണ്ടു്. അതിന്റെഫലം അവർക്കു് പീഡനവുമായിരിക്കും. നമ്മെ സംബന്ധിച്ചു് അങ്ങിനെയുള്ള അപകടശങ്കയ്ക്കു് കാരണമുണ്ടോ

റനവും തികച്ചും പശ്ചാപൂമാകുന്നില്ല. ക്രിസ്തീയ സത്യത്തെപ്പററിയുള്ള അവരുടെഭാവന കുഴഞ്ഞുമറിഞ്ഞതാണ്, അവ്യക്തമാണ്, വൈരുദ്ധ്യസങ്കലിതമാണ്. അങ്ങനെപൂർവികന്മാരേക്കാൾ ആത്മാർത്ഥതനിറഞ്ഞ യുവജനങ്ങൾ, തങ്ങൾക്ക് യഥാർത്ഥത്തിൽ അനുഭവപ്പെടാത്ത വിശ്വാസനിഷ്ഠ സഭയോടുണ്ടെന്ന് പ്രഖ്യാപിക്കുവാൻ സന്നദ്ധരാകുന്നില്ല.

സഭയിൽനിന്നുള്ള യുവജനങ്ങളുടെ ഒഴുക്ക് അധികവും "സെക്കലറിസ"ത്തിലേക്കാണ്; കുറേയേറെ കമ്മ്യൂണിസത്തിലേക്കുമുണ്ട്. ഇന്ത്യയിലെ ഇതര ഭാഗങ്ങളേ അപേക്ഷിച്ച് കേരളത്തിലെ ക്രൈസ്തവയുവാക്കന്മാർ കമ്മ്യൂണിസ്റ്റു വിശ്വാസസത്യങ്ങളാൽ ആകൃഷ്ടരായിട്ടുണ്ടെന്നുവേണം വിചാരിക്കാൻ. സഭയിലെ വൈദികർ അഭിമുഖീകരിക്കേണ്ട ഒരു യാഥാർത്ഥ്യമാണിതു്. കമ്മ്യൂണിസത്തിന്റെ പിന്നിലുള്ള ആദർശങ്ങളോടുള്ള പ്രതിപത്തിയെപ്പററി നാം നിരാശരായിട്ടുകാര്യമില്ല. യുവജനങ്ങൾ ആദർശനിഷ്ഠരാണെങ്കിൽ ദരിദ്രരെയും ദുർബലരെയും ചൂഷണം ചെയ്യുന്നതു കാണുമ്പോൾ അവർ ധർമ്മരോഷത്താൽ ഉത്തേജിതരാകുന്നെങ്കിൽ, സാമൂഹ്യനീതിക്കുവേണ്ടി അവർ അത്യുത്സാഹത്തോടെ പ്രവർത്തിക്കുന്നുവെങ്കിൽ,—അതു് ആശാവഹമായ ഒരു ലക്ഷണമാണ്. ഈ ഉൽസാഹപ്രസരിപ്പിനെ തച്ചുടയ്ക്കുന്നതിനല്ല, അതിനെ ബുദ്ധിപൂർവം നേരിയ മാർഗ്ഗത്തിൽ തിരിച്ചുവിടുന്നതിനാണ് ശ്രമിക്കേണ്ടതു്. അവരെ വേണ്ടവണ്ണം മനസ്സിലാക്കി, വിനയാന്വിതമായ മനോഭാവത്തോടുകൂടി നാം യുവജനങ്ങളെ സമീപിക്കുന്നപക്ഷം സാമൂഹ്യഘടന എങ്ങനെയിരുന്നാലും ദൈവരാജ്യത്തിന്റെ ആഗമനം സ്വാർത്ഥരഹിതമായസ്നേഹത്തോടും സഹോദരതുല്യമായ അനുകമ്പയോടും സഹാനുഭൂതിയോടുംകൂടി പ്രവർത്തിക്കുന്ന സജീവവ്യക്തികളെയാണ് ആശ്രയിച്ചിരിക്കുന്നതെന്നും അക്രമം, വിദ്വേഷം എന്നിവയിലൂടെ സമാധാനം സംസ്ഥാപിക്കുന്നതു ദുസ്സാദ്ധ്യമാണെന്നും നമുക്കവരെ ഗ്രഹിപ്പിക്കരുതോ?

ഈ ഘട്ടത്തിൽ ഇന്നാട്ടിലെ ഹൈന്ദവരും ക്രൈസ്തവരും തമ്മിലുള്ള മാത്സര്യം എന്റെ മനസ്സിൽപൊന്തിവരുന്നു. ക്രൈസ്തവരുടെ ഭൗതികാഭിവൃദ്ധിയും രാഷ്ട്രീയരംഗത്തും ഉയർന്ന ഉദ്യോഗങ്ങൾക്കുവേണ്ടിയും സംജാതമാകുന്ന അനാരോഗ്യകരമായ വാശിയും മത്സരവും കഠിനമായ അസൂയയ്ക്കു ഹേതുവായി ഭവിച്ചിട്ടുണ്ട്. ഇക്കാര്യത്തിൽ കുററം ഇന്നവരുടെ പേരിലാണെന്നു സ്ഥാപിക്കുകയല്ല എന്റെ ഉദ്ദേശം. ക്രിസ്ത്യാനികളെന്ന നിലയിൽ നാം ഒരു സ്വയപരിശോധന നടത്തണമെന്നാണ് എനിക്കു ഓർമ്മിപ്പിക്കാനുള്ളതു്. അക്രൈസ്തവർ നമ്മുടെ സൽപ്രവർത്തനങ്ങളെ വീക്ഷിച്ചു ദൈവത്തെ മഹത്വീകരിക്കത്തക്കവിധം, അക്രൈസ്തവരുടെയിടയിലുള്ള നമ്മുടെ ജീവിതം സത്യത്തിലും നീതിയിലുമധിഷ്ഠിതമാണോ? ദുഷിച്ചതും വൈകല്യം നിറഞ്ഞതുമായ ഈ തലമുറയിൽ നാം പ്രകാശം പ്രസരിപ്പിക്കുന്ന ദീപങ്ങളായി പ്രശോഭിച്ചുകൊണ്ടിരിക്കുന്നുവോ? നമ്മുടെ എതിരാളികളെ സ്നേഹിക്കുന്നതിനും അവരെ സേവിക്കുന്നതിനും നാം സദാ സന്നദ്ധരാണെന്ന് അവർക്കു തെളിയിച്ചുകൊടുത്തിട്ടുണ്ടോ? നാം അവർക്ക് "നല്ല ശമര്യക്കാരനേ"പ്പോലെ ഉത്തമസ്നേഹിതരോ? അതോ, ആ പുരോഹിതനെയും ലേവ്യനെയുംപോലെ നാം മാറികടന്നുപോകുകയാണോ ചെയ്യുന്നതു്? ക്രിസ്തുവിന്റെ മനസ്സിനോടു് അനുരൂപപ്പെട്ടവരാണെങ്കിൽ, അവരെ സ്നേഹിക്കുന്നതിനും സേവിക്കുന്നതിനും,—ക്രിസ്ത്യാനികളാക്കണമെന്ന ഉദ്ദേശത്തോടെയല്ല, അവർ നമ്മുടെ സഹോദരങ്ങളാകയാൽ തന്നെ; ക്രിസ്തു അവർക്കുവേണ്ടിയും മരിച്ചിരിക്കയാൽ തന്നെ—നാം ഉദ്യുക്തരാകേണ്ടതല്ലേ? ഈവിധത്തിലുള്ള സ്നേഹപൂർണ്ണവും സൗഹാർദ്ദഭരിതവും അനുരഞ്ജകവുമായ നമ്മുടെ ജീവിതംമൂലമല്ല ഈ നാട്ടിലെ ജനതതിയെ ക്രിസ്തുവിനുവേണ്ടി നാം ആദായപ്പെടുത്തേണ്ടതു ?

ഈ ഘട്ടത്തിൽ, പ്രത്യാശ നൽകുന്ന ഒരു വസ്തുതകൂടി ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. കഴിഞ്ഞ അര ശതാബ്ദകാലത്തിനുള്ളിൽ ഇന്നാട്ടിലെ അകത്തോലിക്കസഭകൾ തമ്മിലുള്ള സൗഹാർദ്ദമനോഭാവം ഇപ്പോഴത്തേപ്പോലെ ഹാർദ്ദമായിരുന്നിട്ടില്ല. ഓർത്തഡോക്സ് സഭയിലെ വ്യവഹാരങ്ങൾ അവസാനിപ്പിക്കുന്നതിനുള്ള സാദ്ധ്യതകൾ ദൃശ്യമായിട്ടുണ്ട്. ഇതു സഹോദരീസഭകൾ അതീവ കൃതജ്ഞതയോടുകൂടിയാണ് വീക്ഷിക്കുന്നതു്. വേദശാസ്ത്രപരമായും ചരിത്രപരമായും ബഹുവിധമായ വ്യത്യാസങ്ങളുള്ളവരെങ്കിലും ക്രൈസ്തവലോ

Reg: No. T 64 Licence No 498 Date 20-8-1946 Reg. M 526

# THE CHURCH WEEKLY

കത്തിലെങ്ങും എന്നപോലെ കേരളത്തിലും ക്രിസ്തുവിൽ നാം ഏകരാണെന്നുള്ള ബോധം വളർന്നുകൊണ്ടിരിക്കുന്നു എന്ന് നമുക്കു വിശ്വസിക്കരുതോ?

സാന്മാർഗ്ഗികമൂല്യങ്ങൾ നിഷേധിക്കപ്പെടവേ, ധനസമ്പാദനവും അധികാരവാഞ്ഛയും സുഖാസക്തിയും ജീവിതലക്ഷ്യമായി വളർന്നുകൊണ്ടിരിക്കവേ, ക്രിസ്തീയ വിശ്വാസപ്രചരണത്തിനെതിരായുള്ള എതിർപ്പ് ഇൻഡ്യയിൽ അങ്ങോളമിങ്ങോളം വളർന്നുകൊണ്ടിരിക്കെ നാം നമ്മുടെ ഭിന്നതകൾ മറന്ന് ഐക്യപ്പെട്ടു തിന്മയ്ക്കെതിരായി പോരാടേണ്ടതു് ആവശ്യമാകുന്നു. രാഷ്ട്രം ഒരു പൊതുശത്രുവിനെ നേരിടേണ്ട സന്ദർഭങ്ങളുണ്ടായിട്ടുള്ളപ്പോൾ വിവിധ തൊഴിലുകളിലിരിക്കുന്നവരും വിഭിന്ന വിശ്വാസം പുലർത്തുന്നവരുമായ ആളുകൾ സർവവും വിസ്മരിച്ച് ഒരുമിച്ചു പൊതുശത്രുവിനെ നേരിട്ടിട്ടുള്ള അവസരങ്ങൾ ചരിത്രത്തിൽ ചുരുക്കമല്ല. വ്യക്തിപരവും സാമൂഹ്യവുമായ എല്ലാ സ്വാർത്ഥതാല്പര്യങ്ങളും കീഴടക്കി ഭരിക്കുന്നതിനു പര്യാപ്തമായ നിത്യജീവനാണു ക്രിസ്തു നമുക്കു നൽകുന്നതെങ്കിൽ ക്രിസ്തുവിന്റെ മഹത്വത്തിനും മനുഷ്യപാപങ്ങളിന്മേലുള്ള അവന്റെ അന്തിമവിജയത്തിനും വേണ്ടി സഭയുടെ പൊതുതാല്പര്യങ്ങൾക്ക് നാം സർവപ്രാധാന്യം നൽകേണ്ടതാകുന്നു. ഇത്രയും ചിന്തകൾ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്നതിന് എന്നെ പ്രേരിപ്പിച്ചതു് ഒരു വൈദികസിമ്മനാരി മതപാരമ്പര്യങ്ങൾ പുലർത്തിയാൽ മാത്രം പോരാ, ഭാവിയെപ്പറ്റി സൃഷ്ടിപരമായി ചിന്തിക്കുന്നതിനു സഹായകമാകുന്ന ഒരു പരിശീലനകേന്ദ്രംകൂടെ ആയിരിക്കണമെന്നുള്ള എന്റെ ഉത്തമബോധ്യം ഒന്നുകൊണ്ടുമാത്രമത്രേ.

## ക്രൈസ്തവലോകവാർത്തകൾ

### റോമാസഭയും പുനരൈക്യവും

പുനരൈക്യശ്രമങ്ങളെ പരാമർശിച്ച് വത്തിക്കാനിൽനിന്ന് പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പ്രസ്താവനയെപ്പറ്റി യോർക്കിലെ ആർച്ചുബിഷോപ്പ് ഇപ്രകാരം എഴുതിക്കാണുന്നു.

അടുത്തയിട റോമിൽനിന്നുണ്ടായുള്ള പ്രസ്താവന പുനരൈക്യശ്രമങ്ങളിൽ ഉത്സുകരായിരിക്കുന്നവർക്ക് നിരാശജനകമാകുന്നു. റോമാസഭയ്ക്കു കീഴ്പ്പെട്ടു മാത്രമേ പുനരൈക്യം സാദ്ധ്യമാകൂ എന്ന് അവർ ശഠിക്കുകയും പുനരൈക്യം ലക്ഷ്യമാക്കിക്കൊണ്ടു് നടത്തപ്പെടുന്ന എല്ലാ ശ്രമങ്ങളിലും അവർ കഠിനമായ നിയന്ത്രണം ഏർപ്പെടുത്തികാണുകയും ചെയ്യുന്നു.

എന്നാലും സാന്മാർഗ്ഗികവും വിശ്വാസപരവുമായുള്ള കാര്യങ്ങളെപ്പറ്റി ബിഷോപ്പന്മാരുടെ അനുവാദത്തോടുകൂടി ആലോചനകൾ നടത്താമെന്നും ക്രിസ്തുമതത്തിന്റെ കാതലായ തത്വങ്ങൾ പുലർത്തുന്നതിനും സാമുദായികാടിസ്ഥാനത്തിലുള്ള പുനരുദ്ധാരണശ്രമങ്ങളിൽ സഹകരിക്കുന്നതിനും ഒരുമിച്ചു പ്രവർത്തിക്കുന്നതിന് അനുവദിച്ചിരിക്കുന്നതു സ്വാഗതാർഹമായ കാര്യമത്രെ.

ഈ അനുവാദം മുൻനിലയിൽ നിന്ന് പുരോഗമനപരമായ ഒരു പടിയെ സൂചിപ്പിക്കുന്നു. എങ്കിലും ഏകദൈവത്തിലും രക്ഷകനിലും വിശ്വസിക്കുന്നവർ തമ്മിലുള്ള ആലോചനകൾക്ക് ഇത്രമാത്രം മുൻകരുതലുകൾ ചെയ്യുന്നതു് അത്ഭുതകരമായി ചിലർക്കു തോന്നാം.

ഏതായാലും ആംഗ്ളേയ സഭാംഗങ്ങൾ റോമൻകത്തോലിക്കരുമായുള്ള ആലോചനകളിൽ സ്വന്തനിലയെന്തെന്ന് വിട്ടുവീഴ്ചകളൊന്നുംകൂടാതെ വ്യക്തമാക്കേണ്ടതാവശ്യമാകുന്നു. എന്നാൽ നമ്മുടെ കർത്താവിനു സാക്ഷികളായി ജീവിക്കുന്ന കത്തോലിക്കരെപ്പറ്റി ആംഗ്ളേയ സഭാംഗങ്ങൾ ദൈവത്തെ സ്തുതിക്കുകയും കമ്മ്യൂണിസ്റ്റ് രാജ്യങ്ങളിൽ ക്രിസ്തുവിനുവേണ്ടി പീഡനമേറിക്കുന്നവർക്കായി പ്രാർത്ഥിക്കുകയും ചെയ്യേണ്ടതാവശ്യമാകുന്നു.

---

(8-ാം പേജിൽനിന്നു തുടർച്ച)

ന്ന് ശ്രീമാന്മാരായ പി. ജി. മാത്യു എം. എ., ബി. ഡി., സി. ഐ. നൈനാൻ ബി എ എൽ റ്റി എന്നിവർ സുറിയാനി സഭയുടെ വിശ്വാസനൈർമ്മല്യം, കാതോലിക്കാസിംഹാസനത്തിന്റെ മഹിമ ഇവയെപ്പറ്റി സവിസ്തരം പ്രസംഗിച്ചു. അതിനുശേഷം ഒൻപതാംക്ലാസ്സിൽനിന്നു പാസ്സായിട്ടുള്ളവർക്കു സർട്ടിഫിക്കറ്റുകളും എല്ലാ ക്ലാസ്സുകളിൽനിന്നും ഒന്നാമതായും രണ്ടാമതായും പാസ്സായിട്ടുള്ളവർക്കുള്ള സമ്മാനദാനവും നടന്നു. ബാവാ തിരുമനസ്സിലെ ഉപസംഹാരപ്രസംഗത്തിൽ സണ്ടേസ്കൂൾപ്രസ്ഥാനത്തിന്റെ പ്രയോജനം, ശിശുക്കളെ ശൈശവകാലംമുതൽതന്നെ സഭാന്തരീക്ഷത്തിൽ പരിശീലിപ്പിക്കേണ്ടതിന്റെ ആവശ്യകത എന്നിവയെപ്പറ്റി പ്രതിപാദിച്ചിരുന്നു. തുടർന്നു് കൃതജ്ഞതാപ്രകടനം, പ്രാർത്ഥന എന്നിവയോടുകൂടി സമ്മേളനം പര്യവസാനിച്ചു.



rinted and Published by N. M. Abraham B. A., at the Malayala Manorama Press, Kottay